

# ഗോരക്ഷക ഉപദേശം





ആലപ്പുഴ,

ഗോരക്ഷക സഭ പ്രസിഡൻറ്

ഗേലാരായസിഅവർകളാൽതർജ്ജിമചെയ്യിച്ച്

അച്ചടിപ്പിക്കപ്പെട്ടതു്

“മലയാളമയൂഖം, പ്രസ്സ്

ആലപ്പുഴ

1911) (കോപ്പി 4000,

വില. അണ —൧.



ഈ ലോകത്തിൽ പശുവെന്നു പറയുന്നതു് ഹിന്ദുക്കൾക്കു മുഖ്യദൈവമാകുന്നു. ഹിന്ദുക്കൾക്കു ജനനംമുതൽ മരണംവരെ വൈദികങ്ങളായും ലൗകികങ്ങളായും ദൈവികങ്ങളായും ഇരിക്കുന്ന സകല കർമ്മങ്ങൾക്കും ഗോരസംകൂടിയേതീരു. ഭക്ഷണത്തിനു ഗോരസമില്ലെങ്കിൽ ദുഃഖംതന്നെ. ദീനംപിടിച്ചാൽ ചികിത്സയ്ക്കു ഗോരസമത്യാവശ്യമാണു്. നെയ്യും പാലും ദേഹത്തെ പോഷിപ്പിക്കുന്നു. മോരു ലഘുവും ദീപനവും രുചിപ്രദവുമാണു്. പശുവിന്റെ ഉത്ഭവമെങ്ങനെയെന്നാൽ പാല്ക്കടൽ ദേവന്മാർ അമൃതിനുവേണ്ടി കടഞ്ഞപ്പോൾ കാമധേനുവെന്നു ഒരുനൈചികി (ഉത്തമപശു) ഉത്ഭവിച്ചു. അതിൽനിന്നും നന്ദിനിയെന്നു് ഒരു ഗോരത്നം ജനിച്ചു. അതു് വസിഷ്ഠന്റെ കൈവശത്തിൽ ആണു് ഇപ്പോഴും ഇരിക്കുന്നതു്. ഈ നന്ദിനിയെ ൨൧-ദിവസം സേവിച്ചതിന്റെ ശേഷമാണു് ദിലീപചക്രവർത്തിക്കു വിശ്വവിഖ്യാതനായ രഘു എന്നപുത്രൻ ജനിച്ചതു്. വസിഷ്ഠന്റെ അനുവാദംകൂടാതെ വിശ്വാമിത്രൻ ഈനന്ദിനിയെ ബലാൽപിടിച്ചുകൊണ്ടു പോകാനാരംഭിച്ചപ്പോൾ അതിക്രുദ്ധയായ ആ നന്ദിനിയുടെ ദേഹത്തിൽനിന്നും ഉത്ഭവിച്ച മ്ലേച്ഛാദികളോടു പൊരുതാൻ കരുത്തനാകാതെ ശക്തിമാനായ വിശ്വാമിത്രൻ ഭയന്നു പലായനംചെയ്തു. തഥാഭൂതയായ നന്ദിനിയുടെ അടുക്കൽനിന്നുമാണു ഈ പ്രപഞ്ചത്തിൽ കാണുന്ന സകലധേനുക്കളും സംഭവിച്ചതു്. സർവ്വലോകനാഥനായ ശ്രീകൃഷ്ണൻ ഗോക്കളെ പാലനംചെയ്തു ഓർക്കുമ്പോൾ അവയുടെ മാഹാത്മ്യമെത്രയുണ്ടെന്നു ആർക്കു് പറയാൻകഴിയും ബ്രഹ്മവംശോത്ഭൂതനും പരാശരമഹർഷിപ്രവരന്റെ പുത്രനും തപോനിധിയും ശ്രീമഹാവിഷ്ണുവിന്റെ അംശഭൂതനും വിവിധപുരാണങ്ങളെ നിർമ്മിച്ചവനും വേദങ്ങളെ നാ

ളായ് പുരാണങ്ങളിൽ ശ്രീ വേദവ്യാസൻ ഗോവിന്റെ മാഹാത്മ്യത്തെ ഇപ്രകാരം വർണ്ണിച്ചു പറഞ്ഞിരിക്കുന്നു.

പൃഷ്ഠേബ്രഹ്മാമുഖേവിഷ്ണുഃ ശൃംഗേരുദ്രഃപ്രതിഷ്ഠിതഃ
മദ്ധ്യേദേവഗണാഃസർവ്വേ രോമകൂപേമഹർഷയഃ
നാഗാഃപുച്ഛേഖുരാഗ്രേഷുയെചാഷ്ടൌകുലപർവ്വതാഃ
മൂത്രേഗംഗാദയോനദ്യോ നേത്രയോശ്ശശി
ഭാസ്കരൌഏതേയസ്യാസ്തനൌദേവാഃ
സാധേനുർവ്വരദാസ്തുമേ!

ഇതിന്റെ സാരം=യാതൊരു ധേനുവിന്റെ പൃഷ്ഠത്തിൽ ബ്രഹ്മാവും മുഖത്തിൽ വിഷ്ണുവും കഴുത്തിൽ രുദ്രനും മദ്ധ്യപ്രദേശത്തിൽ ദേവഗണങ്ങളും രോമകൂപത്തിൽ മഹർഷിമാരും സർപ്പങ്ങൾ വാലിലും കുളമ്പുകളുടെ അഗ്രങ്ങളിൽ മഹേന്ദ്രാദികളായ കുലപർവ്വതങ്ങളും മൂത്രത്തിൽ. ഗംഗ യമുന. കാവേരി. താമ്രപർണ്ണി സിന്ധു. ഗോദാവരി മുതലായ മഹാനദികളും കണ്ണുകളിൽ ചന്ദ്രനും സൂര്യനും സ്തനങ്ങളിൽ ദേവന്മാരും വസിക്കുന്നുവോ ആ ധേനു എനിക്കു വേണ്ട നന്മയെ തരട്ടെ. ഇപ്രകാരം സർവ്വദേവതാദ്ധ്യധിഷ്ഠാന ഭൂതയായ ധേനുവിനെ കൊല്ലുന്നതു അത്യന്താവിഹിതമെന്നു ഹിന്തുക്കളായ മഹാജനങ്ങളറിഞ്ഞു ഗോഹത്യയെ ഇല്ലായ്മ ചെയ്വാൻ ഉത്സാഹിക്കയും സാധുക്കളെ ഉത്സാഹിപ്പിക്കയും ചെയ്താൽ കൊള്ളാമെന്നു അപേക്ഷയോടുകൂടി ഓരോരൊ ഹിന്ദുരാജാക്കന്മാരും മുഹമ്മദീയ രാജാക്കന്മാരും നിരോധിച്ചു പ്രസിദ്ധപ്പെടുത്തിയ ചട്ടങ്ങളെ മഹാജനങ്ങളുടെ പരിപൂർണ്ണബോധത്തിനായി ഇതിൽ ചേർത്തിരിക്കുന്നു. എന്നു മഹാജനങ്ങളുടെ പരിതോഷത്തെ സദാ കാംക്ഷിച്ചുകൊണ്ടുതന്നെ ഇരിക്കുന്ന ഗോരക്ഷക സമാജികന്മാർ.

# തർജ്ജമ.

നവാനഗർ ദർബാർ ഗസററു തുടച്ചുക്കടലാസ് ബി— ഉപയോഗമുള്ള മൃഗങ്ങളെ സംരക്ഷിക്കുന്നതിനു വേണ്ടി ദർബാറിൽ നിന്നും പാസ്സാക്കിയ നിയമം (നമ്പർ, ൧൩)

ഈ രാജ്യത്തിലെ മുഖ്യതൊഴിൽ കൃഷി ആകുന്നു. അതു കൊണ്ടാണ് മിക്കജനങ്ങളുടേയു മുപജീവനം, ഈ തൊഴിലിനു മുഖ്യമായ മാർഗ്ഗങ്ങൾ പശുക്കൾ, കാളകൾ, മൂരികൾ എന്നിവയാകുന്നു. മേൽപറഞ്ഞ മൃഗങ്ങളെ വളർത്തുന്ന ഇടയരും കൃഷിക്കാരും തങ്ങളുടെ അഭിവൃദ്ധിയ്ക്കായി പോത്ത്, എരുമ, ഇവയേ കൂടി അത്യാവശ്യപ്പെടുന്നതിനാൽ അവർ ഈ മൃഗങ്ങളെ വർദ്ധിപ്പിക്കുവാനും തത്ഫലമായി കൃഷിയേവർദ്ധിപ്പിക്കുവാനും പ്രാപ്തന്മാരായി ഭവിക്കുന്നു. വേറെ യാതൊരു നിവൃത്തിമാർഗ്ഗവു മില്ലാതെ തങ്ങളുടെ നിത്യവൃത്തിയ്ക്കു പശുവേ ശരണമെന്നു വിചാരിച്ചു കൊണ്ടു അനേകമാളുകൾ ഉണ്ടു്. ആയതിനാൽ ഈ മൃഗങ്ങളെ സംരക്ഷിച്ചുവരേണ്ടതു് അത്യാവശ്യസംഗതികളിൽ പ്രഥമമാകുന്നു. എന്നാൽ ഇവയെ ആഹാരത്തിനൊ തോലിന്റെ ആവശ്യത്തിനൊ കൊല്ലുന്നതു് ഒരുരാജ്യത്തിന്റെ അഭിവൃദ്ധിക്കു് ഹാനികരമായ ഒന്നാകുന്നു. എങ്കിലും അനേകം സ്ഥലങ്ങളിൽ ചക്കിലയർ ചെമ്മാന്മാർ മുതലായ ഹീനജാതിക്കാർ സ്വല്പംപോലും ആലോചനയില്ലാതെ വിഷംകൊടുത്തോ മററുവിധമോ ഈ മൃഗങ്ങളെ കൊല്ലുന്നതു് സാധാരണമായിരിക്കുന്നു. പശുക്കൾ ഹിന്ദുരാജ്യങ്ങളിൽ കൃഷിക്കു നേരെ ഉപയോഗിക്കുന്നില്ലെങ്കിലും അവ ഹിന്ദുമതപ്രകാരം പൂജ്യമൃഗങ്ങളാകുന്നതിനാൽ ഹിന്ദുമതത്തെ അവലംബിച്ചിരിക്കുന്ന രാജ്യങ്ങളിൽ മൃഗഹത്യ തീരെ നിറുത്തൽ ചെയ്യേണ്ടതു ഹിന്ദുമതസ്ഥരായ നമ്മുടെ മുഖ്യധർമ്മ മാകുന്നു. ആയതിനാൽ മൃഗഹത്യ നമ്മുടെരാജ്യത്തു് നിറുത്തൽ ചെയ്യാനായി താഴേ പറയുന്ന നിയമങ്ങൾ നടപ്പാക്കിയിരിക്കുന്നു.

(൧) ഈ നിയമം ഉപയോഗയോഗ്യ മൃഗവധ നിരോധ ആക്ടഎന്ന് വിളിക്കപ്പെടുകയും ൧൦൯൩-ആഗസ്റ്റ ൧-തിയതി മുതൽ നടപ്പാവുകയും ചെയ്യുന്നതാണ്.

(൨) പശുക്കൾ, കാളകൾ, മൂരികൾ, പോത്തുകൾ, എരുമകൾ, ഇവയുടെ കുട്ടികൾ, ഇവ ഉപയോഗമുള്ള മൃഗങ്ങളായി വിചാരിക്കപ്പെടുന്നു. ആവശ്യമെന്നു തോന്നുന്നപക്ഷം വേറെ മൃഗങ്ങളെ ഗവർമ്മേണ്ടു ഗസററിൽ പരസ്യപ്രകാരം ഉപയോഗമുള്ള മൃഗങ്ങളായി ഗണിക്കുന്നതാണ്.

(൩) യാതൊരു ആവശ്യത്തിനും ഉപയോഗമുള്ള മൃഗങ്ങളെ നമ്മുടെ രാജ്യാതൃത്തിയ്ക്കുള്ളിൽവധിപ്പാൻ പാടില്ലെന്നു ഇതിനാൽ കല്പിച്ചിരിക്കുന്നു: മേൽപറഞ്ഞ മൃഗങ്ങൾ മത്തുപോകാൻ അടുത്തിരിക്കുന്ന അവസരത്തിൽ കൂടി അവയെ വല്ലകശാപ്പുകാരനോ മററാക്കാനുമോ വിലയ്ക്കോ സൌജന്യമായൊ കൊടുപ്പാൻ പാടുള്ളതല്ല. ഈകല്പനയെ ലംഘിച്ച് പ്രവൎത്തിക്കുന്നവരെ കുററക്കാരായി വിചാരിക്കുന്നതുമാണ്. ഈ അപരാധകൃത്യത്തിനു പ്രേരിപ്പിക്കുന്നവനും സഹായിക്കുന്നവനും കുററം ചെയ്യവനായി വിചാരിക്കപ്പെടും.

(൪) മൂന്നാം വകുപ്പിൽ പറയുന്ന കുററം ആരെങ്കിലും ചെയ്യുന്നതായോ ഉത്സാഹിപ്പിക്കുന്നതായോ അറിയുന്നവൻ ഉടൻതന്നെ ഗ്രാമാധികാരിയേ അറിയിയ്ക്കേണ്ടതും ആ ഉദ്യോഗസ്ഥൻ ഉടനെ കൃത്യസ്ഥലത്തുചെന്നന്വേഷണം നടത്തി മേലധികാരിക്കു റിപ്പോൎട്ടുചെയ്യേണ്ടതുമാണ്-

(൫) എല്ലാ പോലിസുദ്യോഗസ്ഥനും ഈ രാജ്യാതൃത്തിയ്ക്കുപുറത്ത് വിൽപാനോ കൊല്ലുവാനോ ആയി യാതൊരു ഉപയോഗമുള്ള മൃഗത്തേയും കൊണ്ടുപോകുന്ന വിവരമറിഞ്ഞാൽ ഉടൻ നിരോധിക്കണം.

(൬) വിഷംകൊടുത്തു കൊല്ലപ്പെട്ടതോ തനിയെ ചത്തതോ ആയ മൃഗപ്രേതത്തെ ചക്കിലിയന്മാൎക്കൊ മററാ വില്പാൻ പാടുള്ളതല്ല. എന്നാൽ സ്ഥലത്തെപോലീസുദ്യോഗസ്ഥൻ അതിനെ ചക്കിലിയരുടെ സഹായത്തോടുകൂടി ദഹിപ്പിക്കയോ എട്ടടി ആഴത്തിൽ കഴിച്ചുമൂടുകയോ ചെയ്യേണ്ടതാണ്.

(൬) യാതൊരുത്തനും മൃഗപ്രേതത്തെ പോലീസു കാരുടെ കല്പനകൂടാതെ സ്ഥലത്തുനിന്ന് നീക്കംചെയ്യാൻ പാടില്ല.

(൭) മൂന്നാം വകുപ്പിൽ പറയുന്ന കുററം ചെയ്യുന്നവനും ഉത്സാഹിപ്പിക്കുന്നവനും ൩-കൊല്ലത്തെ രണ്ടുവിധം തടവിനോ ൧000-രൂപാ പിഴയ്ക്കോ രണ്ടും കൂടിയോ യുക്തം പോലെ ശിക്ഷിക്കപ്പെടുന്നതാണ്.

(൮) നാലാം വകുപ്പിലെ നിയമപ്രകാരം കുററകൃത്യത്തെപ്പററി ഗ്രാമാധികാരിയ്ക്കു് അറിവുകൊടുക്കാത്തവനെ രണ്ടു വിധത്തിൽ ഒരുതരം തടവിനോ ൨൦൦-ക. പിഴയ്ക്കോ രണ്ടും കൂടിയോ ശിക്ഷിക്കുന്നതാണ്.

(൧൦ ൫-ന്നു-൬-ം വകുപ്പുകളിലെ കുററം ചെയ്യുന്നവനും ഉത്സാഹിപ്പിക്കുന്നവനും ഒരുകൊല്ലത്തെ രണ്ടിൽ ഒരുവിധം തടവിനൊ ൨൦൦-ക. പിഴയ്ക്കോ രണ്ടുംകൂടിയോ ശിക്ഷിക്കപ്പെടും

(൧൧) മേൽപറഞ്ഞ കുററങ്ങൾ ചെയ്യാൻ ശ്രമിക്കുന്നവനെ ആകുററം ചെയ്യുവനെപ്പോലെ ശിക്ഷിക്കുന്നതാണ്.

(൧൨) മേൽപറഞ്ഞ ഏതുകുററവും ഗവർമ്മേണ്ടിനു വിരോധമായ കുററമായി വരുന്നതും പോല്ലിസുകാർ വാറണ്ടുകൂടാതെ കുററക്കാരനെ പിടിക്കാവുന്നതാണ്.

(൧൩) മേൽപറഞ്ഞ കുററങ്ങൾക്കു ജാമ്യം സ്വീകരിപ്പാനോ പിൻവലിപ്പാനോ പാടില്ലാത്തതുമാകുന്നു.

(൧൪) ഈ കുററം ൨-ാം ക്ലാസിന്ന് താഴേ മജിസ്ത്രേട്ടിന് എടുക്കാവുന്നതല്ല.

(൧൫) മേൽപറഞ്ഞ കുററങ്ങൾ ഈരാജ്യത്തു് നടപ്പുള്ള വേറേയൊരു വകുപ്പിൻപ്രകാരം ശിക്ഷിയ്ക്കുന്നതായാൽ ഈ ആക്ട അതിന്നു തടസ്ഥം ചെയ്യുന്നതല്ല.

(൧൬) ഈ നിയമം നവാനഗർരാജ്യം മുഴുവനും വ്യാപകരമാകുന്നു.

(൧൭) ഈ നിയമം ഉണ്ടാക്കുവാൻ ആവശ്യപ്പെട്ടകാര്യത്തെ ശരിയായി നടത്തുന്നതിലേയ്ക്കു് സമയോചിതമായ മാററങ്ങൾ വരുത്തുവാൻ ദർബാറിന്നു അധികാരമുള്ള താണ്.

൧൯൩൭ ശ്രാവണമാസം ൯-ാം തീയതി ശനിയാഴ്ച

൧൯൦൭ ആഗസ്റ്റ ൧-ാം തീയതി
(ഒപ്പ്) ജസ്സാജി

മഹാരാജാ സാഹിബ്
നവാനഗർ
നവാനഗർ ദർബാർ ഗസററ
൧൯൦൭. ആഗസ്റ്റ. ൧൯. തീയതി

നേർതർജ്ജിമ
൧൯൦൮-ാം ഫിബ്രവരി ൧-ാം തീയതി
ഗോണ്ടോൾ ഗസററബുക്ക ൧൯-ാം വാല്യം ൨

ഗോഹത്യ ഗോണ്ടോൾ രാജ്യത്തു മാത്രമല്ല. കാത്തിവർ രാജ്യത്തു മുഴുവനും ഖണ്ഡിതമായി നിരോധിയ്ക്കപ്പെട്ടിരിയ്ക്കുന്നു, എന്നാൽ ധ്രോറാജി രാജ്യത്തിൽ ഇക്കാലങ്ങളിൽ പശുക്കളെ കൊല്ലുകയും ഭക്ഷിയ്ക്കുകയും ചെയ്യുന്നതായി കാണുന്നു. ധ്രോറാജി രാജ്യത്തിൽ ഗോഹത്യ തീരെ നിറുത്തി മുൻ നടപടിയേ അനുസരിച്ച് നടക്കണമെന്നു നാം പ്രത്യേകം ആഗ്രഹിയ്ക്കുന്നതിനാൽ യാതൊരുത്തനും ഏതുകാരണത്തിനും പശുവിനേയൊ കാളയേയൊ തദ്ജാതസങ്ങളേയോ കൊല്ലുവാൻ പാടില്ലെന്നു നാം കഠിനമായി (നിരോധിക്കുന്നു) ആജ്ഞാപിയ്ക്കുന്നു.

ഈ കല്പനയേ ലംഘിച്ച് മേൽപറഞ്ഞ മൃഗങ്ങളേ കൊല്ലുന്നവൻ കുററക്കാരനായി വിചാരിക്കപ്പെടുകയും, ഒന്നാംക്ലാസ് മജിസ്ത്രേട്ടു കോടതിയ്ക്കു കമ്മിററ് ചെയ്യപ്പെടുകയും കുററം തെളിയുന്നപക്ഷം യുക്തംപോലെ ആറുമാസത്തെ ഏതുവിധം തടവോ ൨൦൦-ക പിഴയോ രണ്ടും കൂടിയോ ശിക്ഷിയ്ക്കപ്പെടുകയും ചെയ്യുന്നതാണ് ഈ കുററം ഗവർമ്മേണ്ടിന്നെതിരായ കുററമെന്ന് വിചാരിയ്ക്കപ്പെടുന്നതും ആയതിനാൽ നിയമപ്രകാരം ശിക്ഷിയ്ക്കപ്പെടുന്നതുമാണ്. ഈ നിയമം ൧൯൦൮ മാർച്ച് ൧-ാം തിയതി മുതൽ നടപ്പാവുന്നതാണ്.

ഗോണ്ടോൾ
൧൯൦൮-ജനുവരി ൩൧-ാം തീയതി
ഭഗ്വസിംഹ്ജി (ഒപ്പ്)

ഠാക്കോർസാഹിബ്
ഗോണ്ടാൾധോറാജി

ഫീവ്യൻ മ. ലെ ന. ൧൦ നമ്പ്ര പൊളിറ്റിയ്ക്കൽ കേസ്സ്-

ഈ കേസിൽ ൧-ം ൨-ം ൧൨-ം നമ്പ്ര കുറ്റക്കാർ ഇന്ത്യാശിക്ഷാനിയമപ്രകാരം യാതൊരു തെറ്റിനായും കുറ്റപ്പെടുത്തപ്പെട്ടിട്ടില്ല- എങ്കിലുമവർ ഈ അപ്പീലിൽ നിന്നും അയച്ച കല്പനയെ ലംഘിച്ച് സ്വദേശരാജ്യത്തിലെ നടപ്പിന്ന് വിരോധമായി പ്രവൎത്തിച്ചിരിക്കുന്നു. ഗോണ്ടാൾ രാജ്യത്തിൽ പശുക്കളേ പരിശുദ്ധജീവികളായി വിചാരിച്ചുവരുന്നു. ഗോണ്ടാൾ രാജ്യം ഠാക്കോർസാഹിബിന്റെ പേരിൽ ഒരിച്ചുവരുന്ന ചില സംഗതികൾ ഹിന്ദുമതാചാര നിശ്ചയങ്ങൾ അനുസരിച്ചാണ്. തീരുമാനപ്പെടുത്തിവരുന്നതു്, ആയതിനാൽ ഈ കുറ്റം ഇംഗ്ലീഷ് ഗവൎമ്മെണ്ടിന്റെ നിയമാനുസരണം നീതിന്യായം നടത്തിവരുന്ന രാജ്യങ്ങളിൽ നടന്നപോലെ തീൎമ്മാനപ്പെടുത്തുവാൻ പാടുള്ളതല്ല രഹസ്യമായോ പരസ്യമായോ നടക്കുന്ന ഗോഹത്യ ഹിന്തുസമുദായ ദൃഷ്ടിയിൽ ഒന്നുപോലെയുള്ള കുറ്റമാകുന്നു. ഹിന്തുമതാചാരപ്രകാരം ഗോഹത്യ ഹിന്തുക്കൾ ഒരു അശുദ്ധിയായി വിചാരിയ്ക്കുന്നു- അപ്രകാരമുള്ള രാജ്യനടപ്പനുസരിച്ച് ഗോഹത്യയേപ്പറ്റി ബോധിപ്പിച്ചിട്ടുള്ള സങ്കടം ന്യായമെന്നുള്ളതിന് സംശയമില്ല ഗോണ്ടാൾ രാജ്യത്തിൽ ഒരിക്കലും പശുക്കളേ കൊല്ലുവാൻ പാടില്ലായിരുന്നു എന്നും വല്ല പ്രത്യേക സംഗതിയ്ക്കായി കൊല്ലേണ്ടിവന്നാൽ ചില സൎക്കാർ അധികാരികളിൽ നിന്നു അനുവാദം വാങ്ങിയ്ക്കേണ്ടതായിരുന്നു എന്നും അവരുടെ മൊഴികളാൽ വെളിവാകുന്നു അതിനാൽ ഹിന്തുക്കൾ പശുവധത്തെ ഒരശുദ്ധിയായിഗണിക്കുന്നു എന്നും തെളിയുന്നു. ഇപ്പോൾ ഗോണ്ടാൾ രാജ്യഭാരം ബ്രിട്ടീഷ് ഗവൎമ്മേണ്ടിന്റെ കീഴിലാണ് ഈ കുറ്റം എത്രത്തോളം കഠിനമായതെന്നറിയുന്നതിന്ന് ഈ കുറ്റം നാട്ടുരാജ്യത്തുനടന്നാൽ കുറ്റക്കാരന്നു ശിക്ഷ എത്രകടുപ്പമായിരിക്കും എന്നു നാം ആലോചിക്കേണ്ടതാണ്, വേറേയും ഇപ്പോൾ മുഖ്യമായി ആലോചിയ്ക്കേണ്ട സംഗതി കുറ്റക്കാരനോടു ദയവുവിചാരിച്ചു ശിക്ഷിക്കാതെ വിട്ടാൽ ഗോണ്ടാൾ സ്വദേശികൾക്കു ഈ

നടപടിയെപ്പററി എത്രയധികം വിരോധമുണ്ടായിരിയ്ക്കുമെന്നാണ്. ഇപ്പോൾ ഗോവണ്ടാൾ ബ്രിട്ടീഷ് ഗവർമ്മെണ്ടിൽകീഴിലായ അവസ്ഥയ്ക്കു ഭക്ഷണാവശ്യത്തിനായി അവരുടെ ഗൃഹത്തിൽ വെച്ച് രഹസ്യമായി നടന്നഗോഹത്യ ഒരു കുററമായി വിചാരിപ്പാൻ പാടില്ലെന്നാണു പ്രതികളുടെ എതൃവാദം ഈ സങ്കടത്തിന്നാസ്പദമായ സംഗതി മുമ്പുണ്ടായിരിക്കണമെന്ന് ഇതിൽനിന്നുതന്നെ വെളിവാകുന്നു. ഈസംഗതിയെപററിതീരുമാനിച്ച് കല്പിയ്ക്കേണ്ടത് അത്യാവശ്യമാണെന്നു തന്നെയുമല്ല. പ്രസ്തുതകൃത്യം മേലിൽ ചെയ്യാതിരിപ്പാനും ഈ കോടതിയിൽ അയച്ച കല്പനയെലംഘിയ്ക്കാതിരിപ്പാനുമായി ഒരു വ്യവസ്ഥചെയ്യേണ്ടിയിരിക്കുന്നു.

൪-ാം കുററക്കാരന്റെ മേൽ ചുമത്തിയ കുററം കൃത്യം നടത്തുന്നതിന് ഉത്സാഹിപ്പിച്ചതും സഹായിച്ചതുമായ സംഗതിയാണു' അയാൾ ഡോരാജിൽമഹമ്മദുസമുദായത്തിൽ ഒരുപ്രധാനിയാണ് ഈ സ്ഥിതിയ്ക്കു ഇയാൾ ഈ കോടതിയിലേ ആജ്ഞയെലംഘിക്കുന്നവനാണെന്നു വിചാരിപ്പാൻ പാടുള്ളതല്ല അയാളുടെ പേരിൽ മതിയായതെളിവുമില്ല. അയാൾ മഹമ്മദുസമുദായാദ്ധ്യക്ഷനായിരുന്നിട്ടും ഈ സംശയത്തിനു ഇടവരുത്തിയതിനാൽ ആവൃത്തിയേകളയാനായി സ്വല്പമായശിക്ഷകൊടുക്കപ്പെടേണ്ടതാണ്. ആയതിനാൽ ഈകോടതിമുമ്പാകെ മുഹമ്മദസമുദായ പ്രതിധിയായി മേലിൽ രാജ്യനടപടിയേ മഹമ്മദീയർ അനുസരിച്ച് നടപ്പാനായി നാലാം പ്രതിജാമ്യംകൊടുക്കേണ്ടതാണെന്നും കല്പിച്ചിരിയ്ക്കുന്നു. കോടതിയ്ക്കു ൧-ം ൨-ം ൩-ം പ്രതികൾ ൧൮൯൭ ഡിസമ്പ്ര ൨൨-ാം നു- യോ അടുത്ത തിയതികളിലൊ ഡോരാജിൽവെച്ചു ഗോഹത്യനടത്തി ഹിന്തുമതവിശ്വാസത്തിന്നു ദ്രോഹം ചെയ്തതായി മതിയായതെളിവുകൾ കൊണ്ടു പ്രതികളുടേമേൽ കുററം സ്ഥാപിയ്ക്കേണ്ടതാണെന്നു തോന്നുന്നു, അതിനാൽ, ഷൊഹാജി, മമ്മദവാലി, ജുമാഅബ്ദുള്ള എന്നാ മൂന്നു പ്രതികളേയും ആററുമാസം തടവിനും ൭൦൦ രൂപാ വീതം പിഴയ്ക്കും വിധിച്ചിരിയ്ക്കുന്നു- പിഴയടയ്ക്കാത്തപക്ഷം കൂടുതൽ ആറുമാസത്തേ തടവ് അനുഭവിയ്ക്കേണ്ടതാണ്. പ്രതിക

ട്ടിൽ നിന്നും വസൂലാക്കുന്ന പിഴസംഖ്യ മുഴുവനും ഹിന്ദുമഹാജ നങ്ങളുടെ പൊതു വകുപ്പത്തിലേയ്ക്കു കൊടുക്കേണ്ടതുമാണു്. മൂസ്സാ ജമാൽ എന്ന ൪-ാം പ്രതിയുടെ പേരിലുള്ള കുററം തെളിയാത്ത തിനാൽ അയാൾ ധോറാജിലെ മഹമ്മദ്സമുദായത്തിൻെറ പ്ര തിനിധിയായി പശുക്കൾ കാളകൾ മുതലായ മൃഗങ്ങളെ കൊ ല്ലുകയില്ലെന്നുള്ള ഉറപ്പിലേയ്ക്കായി. ൧൦൦൦൦ ഉറുപ്പികയ്ക്കു ൫൦൦൦ ഉ റുപ്പികവീതം രണ്ടു ആളുകൾ ജാമ്യം കൊടുക്കേണ്ടതാണെന്നും വിധിച്ചിരിക്കുന്നു.

രാജ്കോട്ടു ൧൯൦൮ ഫിബ്രവരി ൩ തീയതി
ഗുഡ്ഫല്ലോ അവർകൾ (ഒപ്പ്)
അസിസ്ടാൻെറസിഡെൻഡ്

ഗോപാലൻ ഉപദേശസഭാ റിപ്പോട്ടു് വെ൫-ാം
നമ്പ്ര പുസ്തകം
പാലൻപൂർ ഹജൂർകച്ചേരി

ഈ രാജ്യത്തു ഇടയരും കററകന്നുകാലിയുടമസ്ഥന്മാരും കാലിക്കുട്ടികളെ വേണ്ടതുപോലെ രക്ഷിയ്ക്കുന്നതിനുപകരം അവ യെവളത്തുന്നതിൽ അജാഗ്രതകാണിച്ചോ കഠിനമായി ഉപദ്ര വിച്ചോ അററുപോവാനിടയാകുന്നു. ഈ നടപടിയെ നിറു ത്തൽ ചെയ്യാനായി ഹജൂർ സാഹിബബഹദൂർ രാജാവവർകൾ താഴെപ്പറയുന്ന നിയമങ്ങളെ നടപ്പാക്കിയിരിക്കുന്നു (൧) കന്നുകാ ലികുട്ടികളെപ്പററി ഉടൻ അലഞ്ഞുനടപ്പാൻ വിട്ടയച്ചുകൂടാ എ ന്നു മാത്രമല്ല അവയ്ക്കു തന്നിയേ മേഞ്ഞു തിന്മാൻ ശക്തിവരുന്ന തുവരെ സംരക്ഷിയ്ക്കേണ്ടതും അതിനു ശേഷം ഗോരക്ഷണസഭ യിലോ അവയെ വളത്തുവാൻ ആഗ്രഹിയ്ക്കുന്നവർ വശമോ ഏ ല്പിയ്ക്കേണ്ടതുമാകുന്നു.

(൨) പാലൻപൂർ കസവപോലീസ് പെനസദാരും താ സിൽദാർമാരും മോഹൻപെനസദാറുമാരും ഈ കല്പനയെഅവ രവരുടെ അധികാരാതൃത്തിയിൽ ശരിയായിനടക്കുന്നുവോ എന്നു അന്വേഷിപ്പാനായി അധികാരപ്പെടുത്തപ്പെട്ടിരിയ്ക്കുന്നു ഈ ക ല്പനയ്ക്കുവിരോധമായി പ്രവൃത്തിയ്ക്കുന്നവർ കല്പനലംഘിച്ചതാ യി വിചാരിക്കപ്പെടുന്നതും അതിനനുസരണമായി ശിക്ഷിക്ക

പ്പെടുന്നതുമാണ്.

(൬) ചക്കിലയർ, ചെമ്മാന്മാർ, മറവനീചന്മാർ, പശുക്കൾ, കാളകൾ മുതലായ ജന്തുക്കളെ വിഷം കൊടുത്തോ മററുമാർഗ്ഗമായൊ സ്വന്താവശ്യങ്ങൾക്കായികൊല്ലുന്നതും ക്ഷാമകാലത്തിൽ തോൽവിററു കാലക്ഷേപംകഴിപ്പാൻ ഇടയർ പോലും സ്വന്തംകന്നുകാലികളെ കൊല്ലുന്നതും പതിവാണ്.

മൃഗങ്ങളെ ഇപ്രകാരം കൊല്ലുന്നതുനിറുത്തൽ ചെയ്യാനായി ഹജൂർസാഹിബ്ബഹദ്ദൂർരാജാവവർകൾ ഇപ്രകാരം കല്പിച്ചിരിക്കുന്നു.

(൭) ഒരുത്തനും സ്വകീയമോപരകീയമോ ആയ പശുക്കളൊ കാളകൾ മുതലായ നാൽകാലിമൃഗങ്ങളെ വിഷം കൊടുത്തോ മററു വിധത്തിലോ കൊല്ലുകയും കൊല്ലിയ്ക്കുകയും ചെയ്തുകൂടാ.

(൮) മേൽകല്പനയെലംഘിച്ച് വല്ല മൃഗത്തേയും കൊല്ലുകയൊ കൊല്ലിയ്ക്കയോ ചെയ്യുന്നവർ ആറുമാസത്തെ തടവിനോ ൫൦ രൂപാ പിഴയ്ക്കോ രണ്ടും കൂടിയോ ശിക്ഷിയ്ക്കപ്പെടുന്നതാണ്

(൯) വിഷം കൊടുത്തോ വേറെമാർഗ്ഗമായോ ഒരു മൃഗത്തെ കൊന്നതായി സംശയിപ്പാനിടയായാൽ ആ പ്രേതത്തെ കശാപ്പുകാരനോ ചക്കിലിയനോ കൊടുത്തുകൂടാത്തതും സ്ഥലംപോലീസുദ്യോഗസ്ഥനോ വേറെ ഉദ്യോഗസ്ഥനോ എട്ടടിയാഴത്തിൽ കുഴിച്ചു മൂടേണ്ടതുമാണ്.

(൰) അടക്കിയ പ്രേതത്തെ തിരികെ ഒരുത്തനും എടുത്തുകൂടാ. അങ്ങനെ ചെയ്യുന്നവനേ ആറുമാസത്തിൽ കുറയാതെ രണ്ടിലൊരുവിധം തടവിനൊ ൫൦ രൂപാ പിഴയ്ക്കോ രണ്ടുംകൂടിയോ ശിക്ഷിയ്ക്കുന്നതാണ്.

(൧൧) ൨—൦—൰—ം വകുപ്പുകളിലെ കുററം ൨-ാം ക്ലാസുമജിസ്ത്രേട്ടിനുമാത്രമേ വിസ്തരിയ്ക്കാനധികാരമുള്ളമേൽകുററങ്ങൾ വ്യക്തമായതായി വിചാരിയ്ക്കപ്പെടുന്നതും വാറണ്ടുകൂടാതെപിടിയ്ക്കാവുന്നതും ജാമ്യമെടുത്തുകൂടാത്തതും ആകുന്നു.

ഈ നിയമം അച്ചടിച്ചു എല്ലാസ്ഥലങ്ങളിലും പരസ്യം ചെയ്യേണ്ടതാണ്; രാജശ്രീ കർസാൻജി ജാഗ്ജീവാൻ എന്നാമ

ഹാൻ പാലൻ പൂരിൽ വന്ന ഹസൂർ സാഹിബ് ബഹദൂർ രാജാവവർകളോട ഇപ്രകാരം ഒരു കല്പനയുണ്ടാകേണമെന്ന് അപേക്ഷിച്ചതിനാൽ ഈ കല്പനയുടെ പകൎപ്പ് ആദ്ദേഹത്തിന് അയച്ചുകൊടുക്കേണ്ടതാണ്. ഈ പരസ്യത്തെ ഇഷ്ടമ്പോലെ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുവാനുള്ള സ്വാതന്ത്ര്യം അദ്ദേഹത്തിനു കൊടുത്തിരിക്കുന്നു.

൧൮൯൭ മേയ് ൧ ാം തീയതി റാഞ്ചോർലാൽ വൻദ്രവൻ വട്ട്‌വരി പാലൻപൂർ പ്രധാന ദിവാൻ

പോർബന്തർ ഗസററ

൧വ്വ ാം വാള്യം നമ്പ്ര ൧ർ

പോർബന്തർ ഹജൂർ ആഫീസിൽ നിന്ന മയച്ചകല്പന നമ്പ്രർ—വ൪ന്ന

ഈ രാജ്യത്തിൽ പശുക്കൾ കാളകൾ മൂരികൾ പശുക്കുട്ടികൾ ഇവയെ കൊല്ലുന്നതിനെ ഖണ്ഡിതമായി വിരോധിച്ചിരിക്കുന്ന ൧൮൯൦ ഇലാഹി ൩൨ാം തീയതിയിലത്തെ പരസ്യം ൧൮൯൨ ആഗസ്റ്റ് ൧ ാം തീയതി ൧-൬൨ നമ്പ്രർ സർക്കാർ ഗസററ ൧൩-ാം വാള്യത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ടെന്ന ഇതിനാൽ അറിയിച്ചിരിക്കുന്നു.

(൧൮൯൬-സമവത്തിലും) അടുത്തകൊല്ലങ്ങളിലുമുണ്ടായ ക്ഷാമംനിമിത്തം ഉപയോഗകരമായ മൃഗങ്ങൾ തീരെ കുറഞ്ഞതായിക്കാണുന്നു. അതിനാൽ ഈ ശേഖരം അത്യാവശ്യമായിരിക്കുന്നു. ഇന്നുമുതൽ ഒരുത്തനും കൊല്ലുന്നതിനായി ഈ മൃഗങ്ങളെ ക്രയവിക്രയം ചെയ്യുകയോ കരമാൎഗ്ഗമൊ ജലമാൎഗ്ഗമൊ അന്യദിക്കിലേയ്ക്കു അയക്കുകയോ ചെയ്യരുതു് പാടുള്ളതല്ല എന്ന ഖണ്ഡിതമായി കല്പിച്ചിരിക്കുന്നു. കല്പന ലംഘനം ചെയ്യുന്നവനെ ഗോഹത്യ ഉത്സാഹിപ്പിച്ചതായി കുററപ്പെടുത്തുകയും മേൽ പറഞ്ഞ ൩-ാം നമ്പ്രർ നോട്ടീസിൽ ൨-ാം വകുപ്പിൽ പ്രസ്താവിച്ച പ്രകാരം ശിക്ഷിക്കുന്നതുമാണ്.

എന്നാൽ കൊല്ലുവാനുള്ള ആവശ്യമൊഴിച്ചു മേൽ പറഞ്ഞ മൃഗങ്ങളെ വേറെ ആവശ്യങ്ങൾക്കായി അന്യദിക്കിലേക്കു കരമാൎഗ്ഗമൊ ജലമാൎഗ്ഗമൊ അയക്കുന്ന തടസ്ഥമായി ഈ നിയമം

വരുന്നതല്ല. എന്നാൽ ഇവരെയെ അയക്കുന്ന ആൾ മുൻകൂട്ടി ബന്ധർമേൽവിചാരിപ്പുകാരനെ വേറെ ആവശ്യങ്ങൾക്കാണെന്നുള്ള സംഗതിപൂർണ്ണമായി വിശ്വസിപ്പിക്കേണ്ടതാണ്. ഇതിൻെറ ഒന്നാമത്തെ മൃഗങ്ങളുടെ ഉടമസ്ഥനാണ്.

മേൽവിചാരിപ്പുകാരൻ തൃപ്തിപ്പെടുന്നപക്ഷം പട്ടികയിൽ പറഞ്ഞനിരക്കനുസരിച്ചു തീൎവ്വാസ്ഥലാഗിൽ സമ്മാനപത്രം കൊടുക്കേണ്ടതുമാണ്.

| | |
|---|---|
| പശുവൊന്നിനു ൬—രൂപാ | ചെറിയഎരുമയ്ക്കു രൂപാ ൩ |
| പശുക്കുട്ടിയ്ക്കു ൨—രൂപാ | വലിയപോത്തിനു രൂപാ ൬ |
| വലിയകുതിരയ്ക്കു ൫൦—രൂപാ | ചെറിയപോത്തിനു രൂപാ ൨. |
| ചെറിയ കുതിര ൰—രൂപാ | കാളയ്ക്കു ൫൦—രൂപാ |
| വലിയ എരുമ ൭—രൂപാ | മൂരിക്കു ൫൦—രൂപാ |

൧-മുതൽ ൪-വയസ്സു വരേ ചെറിയ മൃഗമായും ൪-വയസ്സിനു മേൽ വലിയ മൃഗമായും വിചാരിയ്ക്കപ്പെടേണ്ടതാണ്.

൧൯൦൯-ഫെബ്രുവരി ൧൧-ാം തീയതി

ഭവസിൻജി (ഒപ്പ്)

റാണാസാഹിബ്

പോർബന്തർ

പോർബന്തർഗസററു വാള്യം ൧൩

നമ്പ്ര ൧ ൧൯൦൭ ആഗസ്റ്റ് ൧-ാം തീയതി വെള്ളിയാഴ്ച

പരസ്യം

നമ്പ്ര ൩ പശുക്കളും കാളകളും പശുക്കുട്ടികളും മുതലായ മൃഗങ്ങളെ ഈ രാജ്യാതൃത്തിയ്ക്കുള്ളിൽ വധിയ്ക്കുന്നതു ഖണ്ഡിതമായി വിരോധിച്ചിരിക്കുന്നതിനാൽ കാത്തിയവാഡ് രസിഡന്റ്ഡ് കേണൽലാങ് ധീര അവർകൾ ൧൯൦൭ ജൂൺ ൪-൭ നം-ബറായ ൭൦-നമ്പ്രർ എഴുത്തുംപ്രകാരം നമ്മുടെ കിഴിലുള്ള സകല പട്ടാള ഉദ്യോഗസ്ഥന്മാരും ഈ രാജ്യാതൃത്തിയ്ക്കുള്ളിൽ മേൽപറഞ്ഞ മൃഗങ്ങളെ കൊല്ലുകയോ കൊല്ലിക്കയോ ചെയ്യാൻ പാടില്ലെന്നു കല്പിച്ചു ഇപ്പോഴും ഈ മൃഗഹത്യ ഖണ്ഡിതമായി വിരോധിക്കപ്പെട്ടിരിക്കുന്നു. ആ വിഷയത്തെപ്പററി ഒരു പ്രത്യേകനിബ

ധനയില്ലാതിരിക്കുന്നതിനാൽ ഒരുനിയമം ഉണ്ടാക്കുന്നതു അത്യാവശ്യമായിട്ടുള്ളതാണ് അതിനാൽ താഴെപ്പറയുന്ന നിയമം പാസാക്കിയിരിക്കുന്നു.

൧ ഒരുത്തനും ഈ രാജ്യാതൃത്തിയ്ക്കുള്ളിൽ പശു മുതലായ മൃഗങ്ങളെ ഭക്ഷണത്തിനൊ മറെറാ ആവശ്യത്തിനോ കൊന്നുകൂടാത്തതാണ്.

൨ മേൽപറഞ്ഞ മൃഗങ്ങളെ ഹിംസിക്കുന്നവനെ ൧ാ ക്ലാസ്സ മജിസ്ട്രേട്ട മുമ്പാകെ ചാർജ്ജ് ചെയ്യുകയും രണ്ടു കൊല്ലത്തെ തടവിനൊ ൨.൦൦ രൂപാ പിഴയ്ക്കോ രണ്ടും കൂടിയോ ശിക്ഷിക്കുന്നതാണ്,

൩ മേൽപറഞ്ഞ കുററം ക്രിമിനാൽ നടപടിയിൽ വിവരിച്ചപ്രകാരം വാറണ്ടുകൂടാതെ പോലീസുകാർക്കു പിടിയ്ക്കാവുന്നതാണ്.

൧൯൨൨ ജുലായി ൨൯ ാം നു-

ഭവസിംജി (ഒപ്പ്)

റാണാസാഹിബ്

പോർബന്തർ

| വകുപ്പ് | കുററം | കുററസ്വഭാവം | ശിക്ഷ. | ശിക്ഷാധികാരി |
|---|---|---|---|---|
| ൩൪ | മതവിശ്വാസത്തിന്ന് വിഘ്നം ചെയ്യുക മതനടപടിക്കു തടസ്ഥം ചെയ്യുക. | പശുവിനേയോ കാളയേയോ കൊല്ലുക ക്ഷേത്രത്തേയോ മതസംബന്ധമായ കർമ്മങ്ങൾ ചെയ്യുന്ന സ്ഥലത്തേയോ അശുദ്ധിപ്പെടുത്തുക മൃഗങ്ങളെ വധിക്കുക. | ൩ കൊല്ലത്തെ തടവോ ൨൦൦൦, രൂപാ പിഴയോ രണ്ടും കൂടിയോ. | ഒന്നാം ജഡ്ജി പ്യൂനി ജഡ്ജി |

## ജൂനഗാദ് ഹജൂർ ആപ്പീസിൽ നിന്നും
## നമ്പ്ര ൪൩൨
## നിശ്ചയങ്ങൾ

ചക്കിലിയർ ദൊമ്പന്മാർ മുതലായ ഹീനജാതിക്കാർ സ്വന്തകാര്യസാദ്ധ്യത്തിനായി കാളകൾ പശുക്കൾ പോത്തുകൾ മുതലായ ഉപയോഗമുള്ള മൃഗങ്ങളെ നിർദ്ദയം ദ്രോഹിക്കയും (ജയിത്ത്) എന്ന ആയുധത്താലോ മറ്റൊ ഞെക്കാനും മൃത്യു പ്രാപിക്കപ്പെടുകയും ചെയ്യുവരുന്നതുകൊണ്ട് മേൽ പ്രസ്താവിച്ച ക്രൂരപ്രവൃത്തി രാജ്യാഭിവൃദ്ധിയേയും ജനസമുദായക്ഷേമസുഖത്തെയും തീരെ നശിപ്പിക്കുന്നതിനാലും ഇങ്ങിനെയുള്ള നാൽക്കാലി ഹിംസയെ നിറുത്തൽ ചെയ്തു രാജ്യത്തിന്റെയും ജനസമുദായത്തിന്റെയും ക്ഷേമാഭിവൃദ്ധി വരുത്തുന്നതു് അത്യാവശ്യമായിക്കാണുന്നതിനാലും താഴെപ്പറയുന്ന ഹജൂർനിശ്ചയങ്ങളെ ഇതിനാൽ പരസ്യപ്പെടുത്തുന്നു.

൧ ജയിത്ത് എന്ന ആയുധത്താലോ മററു മാർഗ്ഗമായോ വല്ല മൃഗത്തേയും കൊന്നതായറിയുമ്പോഴൊ സംശയത്തിനിടവരുമ്പൊഴൊ സ്ഥലം പോലീസുദ്യോഗസ്ഥനൊ വേറേ ഉദ്യോഗസ്ഥനോ സ്ഥലത്തുചെന്നു് ആ മൃഗപ്രേതത്തെ എട്ടടി ആഴത്തിൽ കഴിച്ചു് മൂടേണ്ടതും മാംസഭക്ഷകൾക്ക കൊടുപ്പാൻ പാടില്ലാത്തതും ആകുന്നു.

൨ അപ്രകാരം മററു് ചെയ്യപ്പെട്ട പ്രേതത്തെതിരികെ എടുപ്പാൻ പാടില്ല അങ്ങിനെ എടുക്കുന്നവരെ രണ്ടിൽ ഒരുവിധം ൬-മാസത്തെ തടവിനൊ ൫൦ രൂപാ പിഴക്കോ രണ്ടും കൂടിയൊ യുക്തം പോലെ ശിക്ഷിക്കുന്നതാണു്.

൩ാം വകുപ്പിൽ പറയുന്ന കുററക്കാരനെ രണ്ടാം ക്ലാസിന്നു താഴെ മജിസ്ത്രേട്ടിന്നു വിസ്തരിപ്പാൻ പാടില്ല ആ കുററം വ്യക്തമായ കുററമായും വാറണ്ടു കൂടാതെ പിടിക്കാവുന്നതും ജാമ്യം എടുത്തു കൂടാത്തതുമാകുന്നു.

൪ ഈ നിശ്ചയങ്ങൾ ജൂനഗാദ് രാജ്യം മുഴുവൻ പരസ്യത്തിന്റെ ൧൫ാം ദിവസം മുതൽ നടപ്പിൽ വരുന്നതുമാണു്.

൧൮൦൪ ആഗസ്റ്റ ൩൧ാം നു- ഹജൂർ കല്പന പ്രകാരം

൧൮൮൭=ആഗസ്ത് ൩൦-ാം നു- ബൊംബായി } ബച്ചുർദാസ് ബഹാദൂർദാസ് ദിവാനവർകൾ

ഈ നിയമം നടപ്പിൽ ഇരിക്കുന്നകാലം മുഴുവൻ ഇനി ശ്രയങ്ങൾക്കു എതിരായി പ്രവൃത്തിക്കുന്നതായാൽ ഉടനടൻ പോലീസ് അധികാരികൾക്കു അറിവു് കൊടുക്കേണ്ടതും ഇടയർ ആട്ടിൻകുട്ടികളെ സ്ഥലത്തെ മഹാജനസഭയിൽ ഏല്പിക്കേണ്ടതും സഭക്കാർ അവയെ വേണ്ടതുപോലെ സംരക്ഷിക്കേണ്ടതും അല്ലെങ്കിൽ തലസ്ഥാനത്തെ സഭയിൽ ഏല്പിക്കേണ്ടതുമാണെന്നാണ് ഇതിനാൽ ആവശ്യപ്പെടുന്നതു് ഈ പരസ്യത്തെ സകലജനങ്ങളേയും അറിയിപ്പാനായി അനേകം പ്രതികൾ അച്ചടിച്ചു് എല്ലാ പട്ടണങ്ങളിലും ഗ്രാമങ്ങളിലും പ്രസിദ്ധം ചെയ്യേണ്ടതാണു്"

ചെറിയ ആട്ടിൻകുട്ടികളെ സഭയിൽ നിന്നു വളർത്തുന്നതിൽ ശമ്പളക്കാർ അവയെ നിർദയം ഉപദ്രവിക്കയോ അവക്കു ശരിയായ ആഹാരം കൊടുക്കാതിരിക്കയോ മറ്റോ ചെയ്യാതിരിപ്പാൻ സഭയിലെ ഭാരവാഹികൾ ചെയ്യേണ്ടതാണു മേൽപറഞ്ഞ സംഗതികൾ ശരിയായി നടക്കേണ്ടതായ ഏർപ്പാടുകൾ ചെയ്യുകയും ശരിയായി നടത്തുന്നതിലേക്കു ഭാരവാഹികളോടു ലക്ഷ്യം വാങ്ങിക്കയും ചെയ്യേണ്ടതാണു്.

൧-വച്ഛ്രാജ ത്രിഭുവൻ ദാസിനു പകരം ഭഗവൻദാസ് നാഥു്
൨-വരെക്ക ഈശ്വര ചെല്ലാണ്ടപ്രഭുദാസ്
൩-ധൊംഷിഹരുചെണ്ടു് ജെച്ചണ്ടു്
൪-ധൊഷി നാഥു് കപ്പൂരം
൫-മപ്പെഞ്ജി കാൻജി
ജനഗാദവ പൊംസഭയിലെ സമാജികന്മാർ

* ശ്രുതം *

കാഷ്യയിൽ

മാംക്രോൾ. ഇഡരാജ്യം. റാമ്പൂർ. ഇക്കരാജ്യം. രാജ്കോട്ട. കച്ച്. ത്രിയാംഗസ്റ്റ്. ഉദയപൂർ. ജോധപ്പൂർ. ഇതുകൂടാതെ അനേക രാജ്യങ്ങളിൽ ഗോവധം നിറുത്തൽ ചെയ്തിരിക്കുന്നു.

